# ദേശ വിദേശങ്ങളിലെ സഞ്ചാര വിശേഷങ്ങൾ

വിദേശത്തിന്റെ വിശേഷത -ഒരു വശത്ത് സൃഷ്ടി പരിവർത്തനത്തിനുള്ള സ്ഥൂല സാധനം കണ്ടുപിടിക്കുന്നതിനു നിമിത്തമായ ആത്മാക്കൾ വിജ്ഞാനികൾ അവരുടെ കണ്ടുപിടുത്തം അതിസൂക്ഷ്മമാക്കുന്നതിൽ മുഴുകിയിരിക്കുന്നു. ശാസ്ത്രജ്ഞരുടെ താത്പര്യം, സമയം എല്ലാം പ്രകൃതിയിലെ തത്വങ്ങൾക്കു മേൽ വിജയം പ്രാപ്തമാക്കുന്നതിനും സർവ്വ തത്വങ്ങളേയും അവരുടെ വശത്താക്കുവാനുള്ള ഇച്ഛയിലും ഉപയോഗിച്ചുകൊണ്ടിരിക്കുന്നു. ഓരോ വസ്തുവിനെയും അതിസൂക്ഷ്മമാക്കുന്നത് അവരുടെ വിജയമായി കണക്കാക്കുന്നു. എങ്ങനെ കല്പം മുമ്പത്തെ ഓർമ്മചിഹ്നത്തിലും രാവണ രാജ്യത്തിന്റെ വിശേഷതയായി പാടിയിരിക്കുന്നത് -സർവ്വ തത്വങ്ങളേയും അവരുടെ വശത്താക്കി എന്നാണ്. കല്പം മുമ്പെന്നപോലെ വിദേശി ആത്മാക്കൾ ഇപ്പോൾ ഈ കാര്യത്തിൽ മുഴുകിയിരിക്കുന്നു. ഒപ്പം തന്നെ നിങ്ങളുടെ ശ്രേഷ്ഠ യോഗത്തിന്റെ പ്രാലബ്ധമായ സ്വർഗ്ഗരാജ്യ ഭാഗ്യത്തിന്റെ പ്രാപ്തി ഉണ്ടാകുമ്പോൾ, ആ വരുവാൻ പോകുന്ന രാജ്യത്തിൽ സർവ്വ സുഖങ്ങളുടെയും സാധനങ്ങൾ നിങ്ങൾ രാജയോഗി ആത്മാക്കൾക്ക് പ്രാപ്തമാക്കുന്നതിനു വേണ്ടി, വിജ്ഞാനി ആത്മാക്കൾ അവരറിയാതെ തന്നെ അങ്ങനെയുള്ള സാധനങ്ങളുടെ നിർമ്മാണത്തിൽ മുഴുകിയിരിക്കുന്നു. ദേവതകളാകുവാൻ പോകുന്ന നിങ്ങൾക്കുവേണ്ടി പ്രകൃതിയിലെ സതോപ്രധാന സാധനങ്ങൾ കണ്ടുപിടിക്കുന്ന സേവനത്തിലാണ് അവർ. എങ്ങനെ നിങ്ങൾ ബാബയിലൂടെ ലഭിക്കുന്ന സർവ്വ പ്രാപ്തികളിലും മഗ്നമായിരിക്കുന്നുവോ അതുപോലെ വിദേശി ആത്മാക്കൾ അവരുടെ സയൻസിന്റെ ബലത്തിലൂടെ സൃഷ്ടിയെ സ്വർഗ്ഗമാക്കുവാൻ ആഗ്രഹിക്കുന്നു. സ്വർഗ്ഗമെന്നാൽ അവിടെ അപ്രാപ്തമായ ഒരു വസ്തുവില്ല. ഈ കാര്യത്തിൽ മുഴുകിയിരിക്കുന്ന ആത്മാക്കൾ നിമിത്തമായി അവരുടെ കാര്യം വളരെ ഭംഗിയായി നിങ്ങൾക്കുവേണ്ടി ചെയ്തുകൊണ്ടിരിക്കുന്നു. ഇവരെല്ലാവരും ഞങ്ങൾക്കു വേണ്ടിയുള്ള തയ്യാറെടുപ്പിൽ മുഴുകിയിരിക്കുകയാണ് എന്നു നിങ്ങൾക്കു തോന്നാറുണ്ടോ? എത്ര സത്യതയോടെ ശുദ്ധതയോടെയാണ് അവർ സേവനം ചെയ്യുന്നത്. അവരുടെ കാര്യം നോക്കുകയാണെങ്കിൽ ലഹരി നോക്കുകയാണെങ്കിൽ അത് അനുഭവപ്പെടും. സേവനകാര്യത്തിൽ നല്ലവർ മാത്രം രാവും പകലും മുഴുകിയിരിക്കുന്നു. സേവാധാരി ഒരേ ഒരു കാര്യത്തിൽ ലഹരിയോടുകൂടി മുഴുകിയിരിക്കും. എന്നാൽ സർവ്വ സുഖങ്ങളുടെയും സാധനങ്ങൾ പ്രാപ്തമാക്കുന്ന, വിശ്വരാജ്യത്തിന്റെ അധികാരി ആകാൻ പോകുന്ന നിങ്ങൾ ആത്മാക്കൾ ആ ലഹരിയിൽ മുഴുകിയിരിക്കുകയാണോ അതോ വിഘ്നം ലഹരിയെ അവിനാശിയായിരിക്കുവാൻ സമ്മതിക്കുന്നില്ലേ? ലഹരിയാകുന്ന അഗ്നി അവിനാശിയായി ജ്വലിച്ചുകൊണ്ടിരിക്കുന്നുവോ അതോ ഇപ്പോളിപ്പോൾ ലഹരി ഇപ്പോളിപ്പോൾ വിഘ്നം അങ്ങനെയാണോ?

വിദേശത്തെ വിജ്ഞാനി ആത്മാക്കളിൽ തന്റെ കാര്യത്തിൽ നിരന്തരം നിലനിൽക്കുന്ന ലഹരി എന്ന വിശേഷത കണ്ടു, അപ്പോൾ നിങ്ങളുടെ സേവാധാരികളിലുള്ള ഗുണം, ആ ഗുണം വിശ്വത്തിന്റെ അധികാരി ആകാൻ പോകുന്നവരിലും ഉണ്ടല്ലോ അല്ലേ! സ്വയം സ്വയത്തെ പരിശോധിക്കൂ. മറ്റൊരു വശത്ത് വിദേശത്ത് പരമാത്മ ജ്ഞാനമുള്ള കുട്ടികളെ കണ്ടു, അവരിലും വർത്തമാന സമയത്ത് ഒരേ ഒരു ദൃഢ സങ്കല്പം അഥവാ ലഹരിയാണുള്ളത്, ഉണർവ്വോടും ഉത്സാഹത്തോടും എത്രയും വേഗം ബാബയുടെ സന്ദേശം കൊടുക്കണം. വിദേശത്തിലൂടെ നിമിത്തമായിട്ടുള്ള വിശേഷ ആത്മാക്കളുടെ അനുഭവത്തിന്റെ ശബ്ദത്തിലൂടെ ഭാരതവാസികൾ കുംഭകർണ്ണ നിദ്രയിൽ നിന്നും ഉണരും. അങ്ങനെ നിമിത്തമായിട്ടുള്ള ആത്മാക്കളെ ബാബയുടെ സന്മുഖത്തിൽ പ്രത്യക്ഷമാക്കണം അതായത് സംബന്ധ സമ്പർക്കത്തിൽ കൊണ്ടുവരണം. സമീപത്തെത്തിയ സമയത്തിന്റെ സൂചന വിദേശത്തിലൂടെ ഭാരതത്തിൽ പരക്കണം. ഈ ഒരു ദൃഢ സങ്കല്പത്തിന്റെ കങ്കണം ബന്ധിച്ചിട്ടുള്ള പരമാത്മ ജ്ഞാനമുള്ള കുട്ടികളെ കണ്ടു. അവർക്ക് രാവെന്നോ പകലെന്നോ ഇല്ല, രണ്ടും സമാനമാണ്. ഈ ലഹരിയിൽ മുഴുകിയിരിക്കുന്നു.

വർത്തമാന സമയത്തെ ലഹരിയിൽ ഭൂരിപക്ഷം വിഘ്ന-മുക്ത ആത്മാക്കൾ പരസ്പരം സ്നേഹത്തിന്റെയും സഹയോഗത്തിന്റെയും നൂലിൽ കോർക്കപ്പെട്ട മാലയിലെ മുത്തുകൾ നല്ലതുപോലെ തിളങ്ങുന്നതായി കാണപ്പെട്ടു. പുതിയവരാകട്ടെ പഴയവരാകട്ടെ ഓരോ ആത്മാവിലും ഒരൊറ്റ ലഹരിയാണുള്ളത് ഈ ശ്രേഷ്ഠ കാര്യത്തിൽ ഞാനും കൈവിരൽ കൊടുക്കട്ടെ, എന്തെങ്കിലുമൊന്ന് ചെയ്തു കാണിക്കട്ടെ, പിന്നെ എന്താണ് കണ്ടത്? സന്ദേശം പ്രാപ്തമാക്കുന്ന ആത്മാക്കൾ അതായത് ജിജ്ഞാസുക്കളായിട്ടുള്ള ആത്മാക്കൾ അല്പ സമയം കൊണ്ടു തന്നെ ശാന്തിയുടെയും ശക്തിയുടെയും അഞ്ജലി പ്രാപ്തമാക്കി സന്തുഷ്ടരാകുന്നു. നിമിത്തമായിട്ടുള്ള ആത്മാക്കൾ പരമാത്മാവ് അഥവാ ഗോഡ് ഫാദർ അയച്ച ഫരിസ്തകളാണെന്ന് അവർ അനുഭവം ചെയ്യുന്നു. അല്പമായി സ്വീകരിച്ച സേവനത്തിനു പോലും പ്രതിഫലം നൽകുന്നതിൽ അവർ

സന്തോഷം അനുഭവിച്ചറിയുന്നു, പെട്ടെന്നു തന്നെ അത് നൽകുകയും ചെയ്യുന്നു. സ്വീകരിച്ച അല്പം സേവനത്തിന് ധാരാളം നന്ദി പ്രകടിപ്പിക്കുന്നു. ഈ വർത്തമാന സമയത്തെ പരമാത്മ ജ്ഞാനമുള്ള കുട്ടികളുടെ അഥവാ നിമിത്തമായ ശ്രേഷ്ഠ ആത്മാക്കളുടെ, ഈ സേവനത്തിന്റെ ചക്രത്തിൽ ചക്രവർത്തിയാകുവാനുള്ള എന്ത് പാർട്ടാണോ ഡ്രാമയിൽ അടങ്ങിയിട്ടുള്ളത്, അതിന് സ്ഥാപനയുടെയും വിനാശത്തിന്റെയും രഹസ്യവുമായി വളരെയധികം കണക്ഷനുണ്ട്. ഈ അല്പ സമയത്തിലെ സേവനത്തിലൂടെ അഥവാ ചക്രവർത്തിയായി തന്റെ ദൃഷ്ടിയിലൂടെ വാക്കുകളിലൂടെ സമ്പർക്കത്തിലൂടെ, സൂക്ഷ്മ ശുഭ ഭാവനയും ശുഭ കാമനയുമാകുന്ന വൃത്തിയിലൂടെ, അനേക പ്രകാരത്തിലൂടെ തന്റെ രാജധാനി തയ്യാറാക്കുന്നതിനു നിമിത്തമായിട്ടുള്ള ജ്ഞാനി അഥവാ വിജ്ഞാനി ആത്മാക്കൾ പ്രസിദ്ധരാകും. സർവ്വ ശ്രേഷ്ഠ ആത്മാക്കളായ നിങ്ങളുടെ കണ്ണുകളിലൂടെ നിമിത്തമായ സേവാധാരി ആത്മാക്കൾക്ക് സേവനത്തിന്റെ ഫലം ലഭിക്കും അഥവാ സേവാധാരി ആകുന്ന കാര്യത്തിൽ സഹായം ലഭിക്കും. മനസ്സിലായോ രഹസ്യം?

ഭാരതത്തിലാണെങ്കിൽ നിങ്ങളുടെ ഭക്ത ആത്മാക്കളെ ലഭിക്കും. എന്നാൽ മൂന്നു പ്രകാരത്തിലുള്ള ആത്മാക്കൾ ആവശ്യമാണ് –ഒന്ന് 'ബ്രാഹ്മണനിൽ നിന്നും ദേവത' യാകുന്നവരും പ്രജകളാകുന്നവരും, രണ്ട് ഭക്ത ആത്മാക്കൾ, മൂന്നു നിങ്ങളുടെ രാജധാനി തയ്യാറാക്കുന്ന ആത്മാക്കൾ. സേവാധാരി സർവ്വ സുഖങ്ങളുടെ സാധന സാമഗ്രികൾ തയ്യാറാക്കുന്നതിന് നിമിത്തമാകുന്നു, നിങ്ങളോ പ്രാലബ്ധി അനുഭവിക്കുന്നു. ഈ അഞ്ചു തത്വങ്ങളും അവയിലൂടെ ഉണ്ടാക്കപ്പെട്ട അതിസൂക്ഷ്മമായ സാധനങ്ങളും എല്ലാം നിങ്ങളുടെ സേവനത്തിനു നിമിത്തമായിത്തീരും. ഇത്രയും ശ്രേഷ്ഠമായ സ്വമാനം സ്മൃതിയിൽ ഇരിക്കാറുണ്ടോ അതോ ഇപ്പോഴും സ്മൃതിയുടെയും വിസ്മൃതിയുടെയും കളി കളിച്ചുകൊണ്ടിരിക്കുകയാണോ? "സ്മൃതി സ്വരൂപത്തിലൂടെ സമർത്ഥ സ്വരൂപം" ആകൂ. കേട്ടോ വിദേശത്തെ വാർത്തകൾ? ഇത് വർത്തമാന ചക്രവർത്തി ആത്മാക്കളുടെ സഞ്ചാര രഹസ്യങ്ങളാണ്. എവിടെയെല്ലാമാണ് പരമാത്മ ജ്ഞാനമുള്ള ആത്മാക്കൾ ഈശ്വരീയ സേവാസ്ഥാനം തുറക്കുന്നതിൽ നിമിത്തമായിട്ടുള്ളത്, ഇനി മിന്നോട്ടും പോകണം. ഇപ്പോഴത്തെ വിദേശ സേവാസ്ഥാനം ഭാവിയിലെ നിങ്ങളുടെ സഞ്ചാര സ്ഥാനങ്ങളായി മാറും. ഭാരതത്തിൽ ഓർമ്മചിഹ്നങ്ങളാകുന്ന സ്ഥാനങ്ങൾ ക്ഷേത്രങ്ങളാണ് എന്നാൽ അത് ദ്വാപര യുഗത്തിന് ശേഷമാണ് ഉണ്ടാകുന്നത്. അതുകൊണ്ട് വിദേശി ആത്മാക്കൾക്കും ഭാവി സ്ഥാപനയുമായി കണക്ഷനുണ്ട്. ഇന്ന് വിദേശ വാർത്തകൾ കേൾപ്പിച്ചു പിന്നീട് ഭാരതത്തിലെ കേൾപ്പിക്കാം. ഈ വാർത്തകളെല്ലാം കേട്ടശേഷം എന്താണ് ചെയ്യേണ്ടത്? വെറുതെ കേട്ടാൽ മതിയോ അതോ എന്തെങ്കിലും ചെയ്യണോ? ഇപ്രകാരം സർവ്വ സാധനങ്ങളും പ്രാപ്തമാക്കുന്നതിനു വേണ്ടി സ്വയത്തെ സദാ വിശ്വത്തിന്റെ അധികാരി ആകുന്നതിനു യോഗ്യമാക്കൂ. "നിരന്തര യോഗി ആവുക എന്നതു തന്നെയാണ് യോഗ്യ ആത്മാവാകുക". സ്വയത്തെ അങ്ങനെ മനസ്സിലാക്കുന്നുണ്ടോ? തീവ്ര പുരുഷാർത്ഥിയായി സ്വയത്തെയും സമ്പന്നമാക്കൂ നിമിത്തമായിട്ടുള്ള സേവാധാരി ആത്മാക്കളുടെ കാര്യവും സമ്പന്നമാക്കുന്നതിനുള്ള പ്രേരണ നൽകൂ, അപ്പോൾ വിശ്വ പരിവർത്തനമുണ്ടാകും.

സദാ ലഹരിയിലൂടെ വിഘ്നത്തെ വിനാശമാക്കുന്ന വിഘ്ന വിനാശക ആത്മാക്കൾക്ക്, സദാ തന്റെ ദൃഷ്ടിയിലൂടെയും ചിന്തയിലൂടെയും വിശ്വ സേവനത്തിൽ തല്പരരായിരിക്കുന്ന ആത്മാക്കൾക്ക്, സദാ ബാബക്കു സമാനം ഗുണങ്ങളുടെ, ശക്തികളുടെ, ജ്ഞാനത്തിന്റെ ദാനം ചെയ്യുന്ന മഹാദാനികൾക്ക്, ആത്മീയ ദൃഷ്ടിയിലൂടെ വരദാനങ്ങൾ നൽകുന്ന ആത്മാക്കൾക്ക് ബാപ്ദാദയുടെ സ്നേഹ സ്മരണകളും നമസ്ക്കാരവും.

പാർട്ടികളോട്: വിശ്വത്തിലെ സർവ്വ ആത്മാക്കളെ പ്രതിയും സദാ ദയ അഥവാ മംഗള ഭാവന ഉണ്ടാവാറുണ്ടോ? പരിധിയുള്ളതിനെ പ്രതിയാണോ അതോ പരിധിയില്ലാത്തതിനെ പ്രതിയാണോ മംഗള ഭാവനയുള്ളത്? ഇപ്പോൾ വിശ്വത്തെ പ്രതി മംഗള ഭാവന ഉണ്ടാകുമെങ്കിൽ സ്വതവേ സ്വയത്തെ പ്രതിയും ഉണ്ടാകും. സംഗമയുഗീ ബ്രാഹ്മണരുടെ വിശേഷ ഡ്യൂട്ടി അഥവാ ധർമ്മവും കർമ്മവും വിശ്വമംഗളമാണ്. തന്റെ ജന്മം എന്തിനുവേണ്ടിയാണോ ആ കർമ്മം ചെയ്യുന്നതിൽ ബുദ്ധിമുട്ട് അനുഭവപ്പെടില്ല. സദാ അമൃതവേളയിൽ തന്റെ പൊസിഷൻ സ്മൃതിയിലേക്കു കൊണ്ടുവരൂ, എന്റെ പൊസിഷൻ വിശ്വമംഗളകാരിയുടേതാണ്. തന്റെ പൊസിഷനിൽ സെറ്റായിരിക്കുമ്പോൾ ഒപ്പോസിഷനിൽ നിന്നും രക്ഷപ്പെടും.

സദാ സാക്ഷിസ്ഥിതിയുടെ സീറ്റിലിരുന്ന് സ്വന്തം അഭിനയവും മറ്റുള്ളവരുടെ അഭിനയവും നോക്കിക്കാണാറുണ്ടോ? ഡ്രാമയിലെ ചില സീനുകൾ സീറ്റിലിരുന്ന് കാണുന്നത് രസമാണ്. സീറ്റിലിരിക്കാതെ ഡ്രാമയിലെ ഒരു സീനും ആരും കാണാറില്ല. അപ്പോൾ സാക്ഷി സ്ഥിതിയുടെ സീറ്റിൽ സദാ ഇരിക്കാറുണ്ടോ? പരിധിയില്ലാത്ത ഡ്രാമ സദാ നടന്നുകൊണ്ടേയിരിക്കും. ഇത് രണ്ടോ മൂന്നോ മണിക്കൂറിന്റെ അല്ല, അവി

നാശിയാണ്, അപ്പോൾ സദാ കണ്ടുകൊണ്ടിരിക്കുവാൻ സദാ സീറ്റും ഉണ്ടായിരിക്കണം. രണ്ടു മണിക്കൂർ സീറ്റിലിരുന്ന് പിന്നീട് ഇറങ്ങിപ്പോകാം, അങ്ങനെ നടക്കില്ല. സദാ സാക്ഷിയായി കണ്ടുകൊണ്ടിരിക്കുന്നവർ ഒരിക്കലും ജയവും തോൽവിയും കണ്ട് ഉലച്ചിലിൽ വരില്ല. സദാ ഏകരസത്തിലിരിക്കും. ഡ്രാമയാണെന്നു മറന്നു പോയാൽ ഉലച്ചിൽ വരും. ഡ്രാമയാണെന്നത് ഇടയ്ക്കിടക്കാണ് ഓർമ്മ വരുന്നതെങ്കിൽ എന്താ രാജ്യവും ഇടയ്ക്കിടക്കാണോ ഭരിക്കുക? അഥവാ സാക്ഷിയാകുന്നത് ഇടയ്ക്കിടക്കാണെങ്കിൽ സ്വർഗ്ഗത്തിൽ കൂട്ടുകാരാകുന്നതും ഇടയ്ക്കിടക്കായിരിക്കും. ജ്ഞാനമുള്ളവരാണല്ലോ അല്ലേ? എല്ലാം അറിയാം പക്ഷേ എല്ലാം അറിഞ്ഞുകൊണ്ടും സാക്ഷിസ്ഥിതിയുടെ സ്റ്റേജിൽ അല്ലാത്തതു കാരണം ശ്രദ്ധയ്ക്കു പകരം അലസതയും, സ്വചിന്തനത്തിനു പകരം വ്യർത്ഥ ചിന്തകളും, വ്യർത്ഥ ചിന്തകളിൽ സ്വചിന്തനം നഷ്ടപ്പെടുത്തിക്കളയുന്നു. സ്വചിന്തനത്തിലിരിക്കാത്തവർക്ക് സാക്ഷിയാവുക സാദ്ധ്യമല്ല. പരചിന്തനം സമാപ്തമാക്കുന്നതിനുള്ള ആധാരമെന്താണ്? ഓരോ ആത്മാവിനെ പ്രതിയും ശുഭചിന്തകരാകുമെങ്കിൽ പരചിന്തനം ഒരിക്കലും ഉണ്ടാവില്ല. അപ്പോൾ സദാ ശുഭചിന്തനമുള്ള ശുഭചിന്തകരായാൽ സാക്ഷിയാകുവാൻ സാധിക്കും. സാക്ഷി എന്നാൽ ഇപ്പോഴും കൂട്ടുകാർ ഭാവിയിലും കൂട്ടുകാർ.

വിശേഷ ആത്മാക്കൾ അവരുടെ എന്തു വിശേഷതയാണ് കാണിച്ചത്? വിശേഷ ആത്മാക്കളുടെ അവസാന വിശേഷത എന്തായിരിക്കും? വളരെ മുമ്പേ തന്നെ ബാപ്ദാദ ആ ദൃശ്യം കാണുന്നുണ്ട്. അതെന്തു വിശേഷതയായിരിക്കും? എങ്ങനെ ശാസ്ത്രജ്ഞർ അവരുടെ സാധനങ്ങൾ അതിസൂക്ഷ്മം ആക്കുന്നതിനോടൊപ്പം അവരുടെ വേഗത വർദ്ധിപ്പിക്കുകയും ചെയ്യുന്നുവോ അതുപോലെ വിശേഷ ആത്മാക്കളുടെ അവസാന വിശേഷത മിനിറ്റ് മോട്ടർ എന്നു പറയുന്നതു പോലെയായിരിക്കും –സെക്കന്റിൽ ഏതൊരാത്മാവിനും മുക്തിയുടെയും ജീവൻ മുക്തിയുടെയും അനുഭവം നൽകും. വെറുതെ വഴി പറഞ്ഞുകൊടുക്കുക മാത്രമല്ല ഒരു സെക്കന്റിൽ ശാന്തിയുടെ അഥവാ അതീന്ദ്രിയ സുഖത്തിന്റെ അനുഭവിയാക്കി മാറ്റും. ജീവന്മുക്തിയുടെ അനുഭവമാണ് സുഖം, മുക്തിയുടെ അനുഭവമാണ് ശാന്തി. മുന്നിൽ വന്നു അനുഭവം കിട്ടി. അത്രയും സ്പീഡ് അപ്പോഴേ ഉണ്ടാകൂ എപ്പോഴാണോ സയൻസിനു മേൽ സൈലൻസ് വിജയിക്കുന്നത്, അതുകണ്ട് എല്ലാവരുടെയും നാവിൽ നിന്നും ആഹാ ആഹാ എന്ന ശബ്ദം ഉയരും, ഇതാ സയൻസിനു മേൽ ഇവർ വിജയിച്ചിരിക്കുന്നു. സയൻസിനെക്കൊണ്ട് ചെയ്യുവാൻ സാധിക്കാത്തത് സൈലൻസ് ചെയ്തു കാണിക്കണം. സയൻസിന്റെ ലക്ഷ്യം എല്ലാവർക്കും ശാന്തിമയവും സുഖമയവുമായ ജീവിതമുണ്ടാകണമെന്നതാണ്. അപ്പോൾ സയൻസിനു ചെയ്യുവാൻ സാധിക്കാത്തത് നിങ്ങൾ ചെയ്തു കാണിക്കണം, അപ്പോൾ പറയാം സയൻസിനു മേൽ ജയിച്ചു. ശാന്തി വേണ്ടവർക്ക് ശാന്തിയും സുഖം വേണ്ടവർക്ക് സുഖവും ലഭിക്കണം, അപ്പോഴാണ് കീർത്തനം പാടുന്നത്, നിങ്ങളെ പൂർവ്വജരെന്നു മാനിക്കുന്നത്, ഇഷ്ടദേവത എന്നു മനസ്സിലാക്കുന്നത് കൂടാതെ ഉറക്കെ ബാബയുടെ മഹിമ ചെയ്യുന്നത്. ഇതിന്റെ ആധാരത്തിൽ ദ്വാപരത്തിൽ ഭക്തരുടെയും ധർമ്മ പിതാക്കന്മാരുടേയും സംസ്ക്കാരം എമർജാകും. ഈ വിശേഷ കാര്യം ഇപ്പോൾ നടക്കും അതുകൊണ്ട് മനസ്സിലാക്കൂ അവസാന വിജയത്തിനുള്ള സമയം ആയിക്കഴിഞ്ഞു. എല്ലാവർക്കും എന്തെങ്കിലും ലഭിക്കും, ഞങ്ങളുടെ ബാബ എന്നു ഭാരതവാസികൾ മാത്രമല്ല എല്ലാവരും മനസ്സിലാക്കും ബാബ ഞങ്ങളുടെയാണെന്ന്, അപ്പോഴാണ് മുതു മുതു മുത്തച്ഛൻ എന്നു പറയുന്നത്! മറ്റു ദേശങ്ങളിലുള്ളവർ ഇപ്പോൾ വിചാരിക്കുന്നത് ഭാരത പിതാവിന്റെ പരിചയം നൽകുകയാണെന്നാണ്, എന്നാൽ എല്ലാവരും ഗോഡ് ഇസ് വൺ എന്നു പറയുമ്പോൾ ആ ഒന്നിന്റെ അനുഭവം എല്ലാവർക്കും ഉണ്ടാകണമല്ലോ. എപ്പോഴാണോ ഈ ഒന്നിന്റെ അനുഭവം ഉണ്ടാവുക അപ്പോൾ മനസ്സിലാക്കാം വിജയിച്ചു എന്ന്. എല്ലാവരുടെയും നാവിൽ നിന്നും ഒരു ശബ്ദം മാത്രം –എന്റെ ബാബ; അപ്പോൾ ദ്വാപരത്തിൽ എല്ലാവരും "ഓ ഗോഡ് ഫാദർ" എന്നു വിളിക്കും. ശരി.

## വരദാനം– സദാ ഒരു ബാബയുടെ സ്നേഹത്തിൽ ലയിച്ചിരിക്കുന്ന സഹയോഗിയും സഹജയോഗിയുമായ ആത്മാവായി ഭവിക്കൂ:–

ഏതു കുട്ടികൾക്കാണോ ബാബയോട് അതിയായ സ്നേഹമുള്ളത്, ആ സ്നേഹി ആത്മാക്കൾ സദാ ബാബയുടെ ശ്രേഷ്ഠ കാര്യത്തിൽ സഹയോഗികളായിരിക്കും, ആര് എത്ര മാത്രം സഹയോഗികളാകുന്നുവോ അത്രയും സഹജയോഗിയായിത്തീരും. ബാബയുടെ സ്നേഹത്തിൽ ലയിച്ചിരിക്കുന്ന സഹയോഗി ആത്മാവ് ഒരിക്കലും മായയുടെ സഹയോഗി ആകില്ല. അവരുടെ ഓരോ സങ്കല്പത്തിലും ബാബയും സേവനവും ഉണ്ടായിരിക്കും അതുകൊണ്ട് ഉറക്കത്തിലും അവർക്ക് നല്ല വിശ്രമം ലഭിക്കും, ശാന്തിയും ശക്തിയും ലഭി

ക്കും. ഉറക്കം ഉറക്കമല്ലായിരിക്കും, സമ്പാദിച്ചതിനു ശേഷം ആനന്ദത്തോടെ ചാരിക്കിട ക്കുന്നതു പോലെ, അത്രയും പരിവർത്തനം ഉണ്ടാകും.

**സ്ലോഗൻ– പ്രേമത്തിന്റെ കണ്ണുനീർ ഹൃദയമാകുന്ന ചെപ്പിലെ മുത്തായി മാറുന്നു.**